

# "[illegible]"

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

രംഗം ഒന്ന്

(ശങ്കരൻകുട്ടിയും രമയും പഠിച്ചുകൊണ്ടിരിക്കുകയാണ്. രണ്ടുപേരും ഹൈസ്കൂൾ വിദ്യാർത്ഥികൾ. ശങ്കരൻകുട്ടിയാണ് ഇളയതു്. സമയം രാത്രി എട്ടുമണിയോടടുത്തിരിക്കും. റാന്തൽവിളക്ക് മേശമേൽ ഇരുന്നു കറച്ചുമങ്ങിക്കത്തുന്നുണ്ട്. പുസ്തകം തുറന്ന് താടി അതിൽ അമർത്തി പകുതി ഉറങ്ങുന്നമട്ടിലിരുന്ന് പഠിക്കുവാൻ ശ്രമിക്കുകയാണ് ശങ്കരൻകുട്ടി, രമ വായിക്കുന്നുണ്ട്. കർട്ടൻ ഉയരുമ്പോൾ വിളക്കെടുത്ത് അവൾ കുലുക്കിക്കൊണ്ടിരിക്കുന്നു. നല്ലതുപോലെ കുലുക്കിയശേഷം മേശപ്പുറത്തു വയ്ക്കുന്നു.)

ശങ്കരൻകുട്ടി— (കോട്ടുവാവിട്ടുകൊണ്ട്) എന്തിനാ ചുമ്മാ വിളക്കിട്ടു കുലുക്കുന്നെ? മണ്ണെണ്ണയൊട്ടും കാണത്തില്ല. എന്നാക്കിടന്നൊറങ്ങാനൊക്കുമോ? അതുമൊക്കത്തില്ല!

രമ—(കുറച്ചു ദേഷ്യഭാവത്തിൽ) എൻെറ ദൈവമേ! ഇങ്ങനൊണ്ടോ ഒരു കുംഭകർണ്ണൻ!......

ശ:കുട്ടി—(ഭാവം മാറി) ദേണ്ടെ! ഇന്നെത്രാമത്തെത്തവണയാ എന്നെ കുംഭകർണ്ണനെന്നു വിളിക്കുന്നെ? എൻെറ വായിലിരിക്കുന്നെ മേടിച്ചു കെട്ടിയേ സമാധാനം വരു!...

രമ— എന്നാലും ഇങ്ങനൊണ്ടോ ഒരുറക്കം? ഉച്ചമുതൽ പോത്തുപോലെ അഞ്ചുമണിവരെ ഉറങ്ങിയവനല്ല്യോ, നീ? മണിയെട്ടായിക്കാണത്തില്ല അതിനുമുമ്പേ...

ശ:കുട്ടി—പിന്നെ? ഈ വിളക്കിൻെറ അരികിലിരുന്നെത്ര നേരം വായിക്കാനൊക്കും? ഇതു തന്നെ ഉറക്കം തൂങ്ങിത്തുടങ്ങി.

രമ—അതിലെ മണ്ണെണ്ണ തീർന്നതാ! ഇപ്പോൾ കൊണ്ടുവരും...അതുവരെ...

ശ: കുട്ടി—അതുവരെ ചുമ്മാതിരുന്നാലിപ്പോഴെന്തോന്നു വരാനാ?

രമ—ദൈവമേ എന്നും കറണ്ടുകട്ടുചെയ്യേണമേ ച്ചാമതിയെന്നാരിക്കും നിൻെറ പ്രാർത്ഥന!

ശ:കുട്ടി—കറണ്ടില്ലെങ്കിലും മണ്ണെണ്ണയെന്നൊരു കൂട്ടം കിട്ടുമെല്ല്യോ ഈ നാട്ടിൽ! അതുടില്ലായിരുന്നെങ്കിൽ മതിയായിരുന്നു. (കോട്ടുവാവിടുന്നു.)

രമ—കറണ്ടില്ലാത്തിടത്തെങ്ങും ആരും പഠിക്കാതിരിക്കുവല്ല്യോ!

ശ:കുട്ടി—ഇപ്പോ ഇത്രകഷ്ടപ്പെട്ടു പഠിച്ചിട്ടെന്തോന്നു ചെയ്യാനാ പോണേ?

സുമതി—(അകത്തു് നിന്നുകൊണ്ടു്) എന്തോന്നാടാ അവിടെ തർക്കം? ഞാനങ്ങോട്ടുവന്നാ രണ്ടിനും കിട്ടുമേ...

രമ—(പതുക്കെ) ഞാൻ വിളിച്ച് അമ്മയോട്ട് പറേട്ടെ?

ശ:കുട്ടി—(പതുക്കെ) ആപത്തൊന്നുമൊണ്ടാക്കല്ലേ ചേച്ചീ!...

രമ—എന്നാല്, ആ പുസ്തകമെടുത്തുവായിക്ക്! എൻെറ സമയം കൂടെ കളയാനാ നീ ഇവിടെ വന്നിരിക്കുന്നെ.

ശ: കുട്ടി—(വിഷയം മാററാൻ) ആട്ടെ! ചേച്ചീ! മണിയെത്രായി? എട്ടോ?

രമ—ഉം! എന്തിനാ സായിപ്പ് സമയം തിരക്കുന്നെ?

ശ:കുട്ടി—എനിക്കൊരു സംശയം! നമ്മള് അത്താഴം കഴിച്ചോ?

രമ—(പററിക്കാനായി) പിന്നെ! അതുമങ്ങുമറന്നുപോയോ?

ശ:കുട്ടി—ഛെ! കളി പറയാതെ ചേച്ചീ! ഞാൻ ഇന്നത്തെ അത്താഴത്തിൻെറ കാര്യമാ ചോദിച്ചെ! (അകത്തേക്ക് വിളിച്ചു ചോദിക്കുന്നതുപോലെ) അമ്മേ! അത്താഴം ആയില്ല്യോ?

സുമതി—(അകത്തുനിന്നു് ദേഷ്യത്തോടെ) വല്ലോമിരുന്നു പഠിച്ചോ! ഇല്ലെങ്കി ഞാനങ്ങോട്ടു വരും...

ശ:കുട്ടി—റാന്തൽവിളക്കിലെ എണ്ണ തീരാറായമ്മേ! തീരുന്നതിനുമുമ്പ് ഉണ്ടില്ലെങ്കി...

രമ—ചുമ്മാതാമ്മേ!...വിളക്കിലെണ്ണയൊണ്ട്...

ശ:കുട്ടി—(പതുക്കെ) കണ്ടോ! ഇതല്ല്യോ അധികപ്രസംഗം? അത്താഴമുണ്ണാതെ വെറും വയററിലെങ്ങനിരുന്നു പഠിക്കും?

രമ—എനിക്ക് നാളെ ക്ലാസ്സു പരീക്ഷയാ. അയ്യോ! എന്തു വായിക്കാൻ കിടക്കുന്നു ദൈവമേ!

ശ:കുട്ടി—മണ്ണെണ്ണ തീന്നാപ്പിന്നെ അതുകൊണ്ടുവരുന്നതുവരെ ഉണ്ണാനൊക്കുമോ?

സുമതി—(രംഗത്തേക്കുവരുന്നു മുപ്പത്തഞ്ചുവയസ്സിൽ കവിഞ്ഞു പ്രായം കാണും. സാധാരണവേഷമാണ്. കടുത്ത വിഷമതകൾ അനുഭവിക്കുന്ന മട്ടുണ്ട്) എന്തോന്നാടാ ഇവിടെ കൊറച്ചു നേരമായി രണ്ടുംകൂടെ കുത്തുകുത്തുക്കുന്നെ? അല്ല എന്തോന്നാ?

രമ—(റാന്തൽവിളക്ക് മങ്ങിത്തുടങ്ങുന്നു, രമ അതെടുത്തു കുലുക്കുന്നു)

ശ:കുട്ടി—അമ്മയൊന്നാലോചിക്കണം. റാന്തൽവിളക്കു കുലുക്കിക്കുലുക്കി എത്രനേരം തെളിക്കാനൊക്കും? ദാ! അതു കെടാറായി!

സുമതി—(ആക്ഷേപിക്കുന്ന മട്ടിൽ) ങാ ഹാ! ഞാനെന്നാ കടേപ്പോയി മണ്ണെണ്ണ വാങ്ങിച്ചോണ്ടു വരട്ടെ എൻെറ പൊന്നുമക്കളെ പഠിക്കാൻ?

രമ—പഠിക്കാനൊന്നുമല്ലമ്മേ ഇവന് ധിറുതി!...

സുമതി—പിന്നെ?

ശ: കുട്ടി—അത്താഴം തണുക്കുന്നതിനുമുമ്പു കഴിച്ചില്ലെങ്കിൽ... അല്ല എനിക്കൊന്നുമില്ല. എനിക്കൊട്ടും വെശക്കുന്നുമില്ല. പനിയും വയറുകടിയുമൊക്കെയൊള്ള കാലമാ. തണുത്ത ആഹാരം കഴിച്ചാണ് അതൊക്കെ വരുന്നതെന്ന് കോശി സാറ് മിനിഞ്ഞാന്നും പഠിപ്പിച്ചു.

സുമതി—(ആക്ഷേപത്തോടെ) എന്നാ വേഗംവന്ന് ഉണ്ണ്! (ദേഷ്യപ്പെട്ട്) ദാ! തീററിപ്പണ്ടം! അവിടിരുന്നു പഠിച്ചോ!...

രമ—(ചിരിച്ചുകൊണ്ട്) കേട്ടോ അമ്മേ!

സുമതി—ഒന്നു കേക്കണ്ടാ! രണ്ടും ഒപ്പത്തിനൊപ്പം കൊള്ളാം. തന്തേടെ വീട്ടുകാരുടെ വർഗ്ഗത്തിപ്പെടാൻ പററിയ സാധനങ്ങളുതന്നെ!

ശ:കുട്ടി—അച്ഛൻ വരട്ടെ ഞാൻ പറഞ്ഞേക്കാം! വീട്ടുകാ

തെയൊക്കെ ആക്ഷേപിക്കവാരുന്നെന്നു്. (വിളക്കു് മങ്ങിത്തുടങ്ങി രംഗത്തു വെളിച്ചം വളരെക്കുറയുന്നു.)

സുമതി—(നിന്ദാഭാവത്തിൽ) അപലധ്യമൊന്നും കാണിച്ചുകളേല്ലേ! തന്തേം മോനും കൂറു് ഒന്നുപോലെതന്നെ...(ശങ്കരൻ നായർ ആഫീസിൽനിന്നു് മടങ്ങി വരുന്നു. അതിനുതക്കവേഷം. നാല്പതിൽക്കവിഞ്ഞു് വയസ്സുതോന്നിക്കും. തലമുടിയിൽ ധാരാളം നരയുണ്ടു്. പതിഞ്ഞ സ്വഭാവക്കാരനാണെന്നു് ഒറ്റനോട്ടത്തിനു് മനസ്സിലാകും. കയ്യിലിരുന്ന കുട മുറിയുടെ മൂലയിൽ കൊണ്ടുചെന്നു വയ്ക്കുന്നു. ജൂബ്ബാ ഊരിക്കൊണ്ടു്.)

ശ: നാ—വിളക്കു് ഇട്ടുകൊണ്ടിരിക്കരുതോ നിങ്ങൾക്കു്?

ശ: കുട്ടി—വിളക്കില്ലച്ഛാ!

ശ: നാ—ഇല്ല്യോ? ഉം? ഫ്യൂസ് പോയോ?

സു:മ—(കോപത്തോടെ) പോയതല്ല എടുത്തോണ്ടുപോയി!

ശ: നാ—ആരു്?

സു:—(നിന്ദയോടെ) മാസംതോറും കൊടുക്കാനൊള്ള പണം കൊടുത്തില്ലെങ്കിൽ കറണ്ടു് അധികാരമൊള്ളോരു കട്ടു ചെയ്യുമെന്നു് ഒരേർപ്പാടുണ്ടു്.

ശ: കുട്ടി— ഇന്നു് ഇതുവരെ പഠിക്കാനൊത്തില്ലച്ഛാ!

ശ: നാ—(അത്ഭുതത്തോടെ) ബില്ലു കൊണ്ടുവന്നതു് ഇന്നലെയാണല്ലോ!

രമ—അല്ല. അതു് നോട്ടീസാരുന്നു.

സുമ—(വെറുപ്പോടെ) പണം അടയ്ക്കാൻ കൊണ്ടുപോയതു് വീട്ടിലേക്കു് കടത്തിക്കാണും. ഇവിടെ കറണ്ടുണ്ടെങ്കിലോ ഇല്ലെങ്കിലോ ആരു ചോദിക്കാനാ?

ശ: നാ—മോളെ! ആ കടലാസ്സിങ്ങോട്ടെടുത്തോണ്ടു വാ!

സുമ—വേഗം എടുത്തോണ്ടു കൊടടീ! ഇപ്പോക്കറണ്ടുണ്ടാകും!

ശ: നാ—നീയെന്തിനായിങ്ങനെ അനാവശ്യം പറേന്നെ?

സുമ—വല്യ അനാവശ്യമാണല്ലോ കറണ്ടു കട്ടു ചെയ്യുന്നു പറേന്നെ?

ശ: നാ—അതു പറേണ്ട രീതിക്കു്...ഒരു യോഗ്യത...

സുമ—(കളിയാക്കുന്ന മട്ടിൽ) പിന്നെ...രണ്ടു മാസമായിട്ടും കറണ്ടിന്റെ കാശു കൊടുക്കാത്തതു വല്ല്യ യോഗ്യതയാ! എന്നെക്കൊണ്ടൊന്നും പറയിക്കരുതു്!

ശ: നാ—(കോപിച്ചു്) ഞാനല്ല്യോ കൊടുക്കുന്നെ?

സുമ—അതിന്റെ കാണാനുണ്ടല്ലോ. ഞാനൊന്നു ചോദിക്കട്ടെ, ഇതെത്രാമത്തെ പ്രാവശ്യമാ ഇങ്ങനെ അവരു വന്നു കട്ടു ചെയ്യുന്നെ? അയലോക്കക്കാരൊക്കെയെന്തോന്നു വിചാരിക്കും? കഴിഞ്ഞ പ്രാവശ്യം ഫ്യൂസ് പോയതാ എന്നാ അവരു ചോദിച്ചപ്പോ ഞാമ്പറഞ്ഞെ! നാളേയും ആരെങ്കിലും ചോദിക്കാതിരിക്കത്തില്ല—"എന്താ സുമതി ഇന്നലെ വീട്ടിലൊരു അനക്കവും വെളിച്ചവുമില്ലാരുന്നെ—" എന്നു്. ഞാമ്പറയും കാശു കൊടുക്കാഞ്ഞു് കറണ്ടു കട്ടു ചെയ്താന്നു്. അല്ലാതെനിക്കെന്താ!

ശ: കുട്ടി—അച്ഛാ! നമുക്കു് ഒരു പാട്ട മണ്ണെണ്ണയെടുത്തു വയ്ക്കണം. അവന്മാരു് കറണ്ടു കട്ടു ചെയ്യുണ്ടു തോല്പിച്ചുകളയരുതല്ലോ.

ശ: നാ—(ദേഷ്യത്തോടെ) പോടാ!

സുമ—പിള്ളേരെ കടിക്കാൻ ചെന്നേച്ചാ മതിയല്ലോ! കറണ്ടിന്റെ കൊടുക്കാനെന്നു പറഞ്ഞു പന്ത്രണ്ടു രൂപാ കൊണ്ടുപോയതെന്ത്യേ?

രമ—നാളെ ക്ലാസ്സുപരീക്ഷയ്ക്കു കൊടുക്കാൻ...

ശ: നാ—ക്ലാസ്സുപരീക്ഷയ്ക്കെന്തിനാടീ പണം കൊടുക്കുന്നെ?

സുമ—(ആക്ഷേപസ്വരത്തിൽ) വേണ്ടാടീ! ഒന്നും കൊടുക്കേണ്ടാ. നമ്മുടെ കുടുംബക്കാരാണല്ലോ പള്ളിക്കൂടം നടത്തുന്നെ.

ശ: നാ—ഇതൊക്കെയെന്തിനാ പറേന്നെ? എന്നെ ആക്ഷേപിക്കണമെന്നൊരു വിചാരമല്ലേയുള്ളു നിനക്കു്?

സുമ—ഈ വീട്ടിലെ കാര്യം വല്ലതുമുണ്ടോ ശ്രദ്ധ? ഇവിടെ വല്ലോമൊണ്ടോ, ഇല്ല്യോ, ആരറിയുന്നു, എല്ലാം കടത്തണമെന്നൊരു വിചാരമല്ലേയൊള്ളു.

ശ: നാ—മാസം പത്തോ പന്ത്രണ്ടോ രൂപാ അച്ഛനും അമ്മയ്ക്കും അയച്ചുകൊടുക്കുന്നതിനു് ഇത്ര...

സുമ—പത്തോ പന്ത്രണ്ടോ ആക്കുന്നതെന്തിനാ? എല്ലാം അങ്ങോട്ടു! എന്നേം പിള്ളേരേം വഴിലോട്ടിറക്കി വിട്ടേച്ചാട്ടു്. അപ്പോപ്പിന്നെ പരമാനന്ദമാകുമല്ലോ.

ശ: നാ—ഈ വീട്ടിലെക്കാര്യങ്ങൾക്കെന്തിനാ ഒരു കൊറവു്?

സുമ—ഏയ്! ഒന്നുമില്ല. ഇവിടെ വച്ചിരിക്കുന്നതു് അക്ഷയപാത്രമല്ല്യോ! എന്നെക്കൊണ്ടൊന്നും ഏറെ പറയിക്കരുതു്!

ശ: നാ—ഏതു വീട്ടിലും കാണും കൊറച്ചൊക്കെ വെഷമങ്ങൾ. പ്രത്യേകിച്ചു് ചുമതലകളും ഉത്തരവാദിത്വങ്ങളുമൊള്ളടത്തു്.

ശ: കുട്ടി—സ്കൂൾ വാർഷികത്തിനു് നാലു രൂപ കൊടുക്കണമച്ഛാ!

ശ: നാ—കൊടുക്കാം; എല്ലാം കൊടുക്കാം മോനെ!

സുമ—കൊടുക്കാം കൊടുക്കാമെന്നു വമ്പു പറഞ്ഞാൽ പോരാ.

ശ: നാ—നീയെന്തിനാ അതുമിതും പറേന്നെ? അല്ല എന്തിനാ? കാര്യങ്ങളെല്ലാം മൊറയ്ക്കു നടത്തിക്കൊണ്ടല്ല്യോ വരുന്നതു്?

സുമ—അതാരുടെ സാമർത്ഥ്യമാ? എല്ലാം തത്തിപ്പാത്തി പറിച്ചോണ്ടു പോകുന്നേന്റെ പാടു് എനിക്കറിയാം.

ശ: നാ—മക്കളെ! നിങ്ങളു് കാലും മൊഖോം കഴുകീട്ടു പോയി അത്താഴം കഴിക്കിനു്.

സുമ—(ശങ്കരൻനായരോടുള്ള ദേഷ്യം തീർക്കുന്നതിനെന്ന മട്ടിൽ ശങ്കരൻകുട്ടിയോടു തിരിഞ്ഞു്.) പോടാ എഴുന്നേറ്റു് ഇരുന്നൊറക്കം തൂങ്ങാതെ! (കുട്ടികൾ കാര്യം പറ്റിച്ചു എന്നു് മുഖം കൊണ്ടു കാണിച്ചിട്ടു് സന്തോഷത്തോടെ പോകുന്നു )

ശ: നാ—(പോകുന്ന കൂട്ടത്തിൽ രമയോടായി) കണ്ടോ ഞാൻ കാര്യം പറ്റിച്ചതു്.

രമ—ഹൊ! കൊമ്പറ മിടുക്കനാ! രണ്ടുപേരും (രംഗം വിട്ടുകഴിഞ്ഞു.)

സുമ—ഞാൻ കൂടെ വന്നുചേർന്ന നാളു തൊട്ടു്...(കണ്ണു തുടയ്ക്കുന്നു)

ശ: നാ—(സമാധാനപ്പെടുത്തുന്ന രീതിയിൽ) എന്റെ സുമതി. എനിക്കിവിടുത്തെ വിഷമമൊന്നും അറിഞ്ഞുകൂടാന്നാണോ നിന്റെ വിചാരം.

സു:മ—(ശോകഭാവത്തിൽ അശ്രദ്ധയോടെ) അറിഞ്ഞാലും ഇല്ലെങ്കിലും അനുഭവം ഒന്നുതന്നെ. ഈ വെഷമമൊക്കെ എന്നു തീരാൻ...ദൈവമേ!...

ശ: നാ—നമുക്കാണെങ്കിൽ ചില കടപ്പാടുകളില്ലേ? ചെയ്യേണ്ടതു് ചെയ്യേണ്ട കാലത്തു നടത്താതിരുന്നാൽ പിന്നെ ജീവിതാവസാനം വരെ പശ്ചാത്തപിക്കേണ്ടി വരുകയില്ലേ?

സു:മ—കടപ്പാടുകളും ഉത്തരവാദിത്വബോധവും ഒരു കൂട്ടത്തിനു മാത്രം മതിയോ?

ശ: നാ—ഒന്നോ രണ്ടോ പേർ അറിയാതിരുന്നെന്നു കരുതി...നാമും അങ്ങിനെ ചെയ്യുന്നതു്...ശരിയാണോ?

സുമ—അച്ഛനും അമ്മയും മറ്റാളുകളുടെ കഴിവുകൂടി നോക്കി വേണം സഹായം സ്വീകരിക്കാൻ...

ശ: നാ—അച്ഛനും അമ്മയും അത് അറിയുന്നില്ലെന്നാണോ? കഷ്ടം. നീയെന്റെ കൂടെ പതിന്നാല് കൊല്ലം കഴിഞ്ഞുകൂടിയിട്ടും അവരെ മനസ്സിലാക്കാതെ പോയത് ദയനീയം തന്നെ!

സുമ—അവർക്കെന്തോന്നാ യിത്ര വിശേഷം?

ശങ്ക—ഒന്നുമില്ലേ? അവർക്ക് എന്തൊക്കെ വിഷമങ്ങളുണ്ടെന്ന് എനിക്കറിയാം. എന്തു വരുമാനമുണ്ടെന്നും എനിക്കറിയാം. എന്നാലും പണ്ടത്തെപ്പോലെ നിലയും വിലയും നോക്കാതിരിക്കാനൊക്കുമോ? അതിനൊരു പാട്ടമില്ല്യോ?

സുമ—അതിനെപ്പറ്റി ആരെങ്കിലും വല്ലതും പറഞ്ഞോ?

ശ: നാ:—പിന്നെ? കാര്യമൊക്കെ അറിഞ്ഞോണ്ട് ഞാൻ വല്ലപ്പോഴും അവർക്ക് പത്തുരൂപാ അയയ്ക്കുന്നത് വല്യ സാഹസമാണെന്ന്...അല്ല! നീ തന്നെയൊന്നാലോചിക്ക്!

സുമ—ആയകാലത്ത് അവര് സഹായിച്ചത് നന്ദിയില്ലാത്തവരെ! ഇന്നു വയ്യാതായപ്പോ പാവങ്ങളവേണം സംരക്ഷിക്കാൻ.

ശ: നാ:—സഹായിച്ചകാലത്ത് നന്ദിയില്ലാത്തവരെയാ സഹായിക്കുന്നതെന്ന് ആരെങ്കിലും അറിഞ്ഞോ? സഹായം സ്വീകരിക്കുന്നവർ പിന്നീട് അങ്ങനെ വിവരക്കേട് കാണിക്കുമെന്നറിഞ്ഞാൽ നിന്റെ പരാതി ശരിയാണ്. അച്ഛന്റെ കാര്യം എടുക്ക. അച്ഛനും അച്ഛന്റെ ജ്യേഷ്ഠനും തമ്മിലുണ്ടാരുന്ന സ്നേഹം എന്താരുന്നു? നീ കേട്ട കാണുമെല്ലോ. വല്യച്ഛൻ മലയായിൽ പോയി. ഇരുപതുകൊല്ലം അവിടെ കഴിഞ്ഞു. പണമൊക്കെ എന്റെ അച്ഛന്റെ പേർക്കയച്ചു കൊടുത്തു. അതുകൊണ്ട് അച്ഛൻ വസ്തുക്കളൊക്കെ സമ്പാദിച്ചു.

സുമ—അതുകൊണ്ട് ആർക്കാ ഗുണം?

ശ: നാ:—അച്ഛനോ അച്ഛന്റെ മക്കൾക്കോ അല്ല എന്ന് ഇന്ന് പറയുമായിരിക്കും.

സുമ—പറയുന്നതിലെന്താ തെറ്റ്?

ശ: നാ:—തെറ്റൊന്നുമില്ല. വല്യച്ഛന്റെ പണം കൊണ്ട് സമ്പാദിച്ചതൊക്കെ വല്യച്ഛന്റെ മകനുള്ളതല്ലേ?

സുമ—അല്ലെന്നിവിടാരെങ്കിലും പറഞ്ഞോ? വല്യച്ഛന്റെ മൊതലൊക്കെ നോക്കി നോക്കി അവനവന്റെ കാര്യത്തിന് സമയിമില്ലാതെ വയസ്സാകുന്നതുവരെ കഴിഞ്ഞു.

ശ: നാ:—അതെ! യുദ്ധംവന്നു:[മലയായിൽനിന്ന് വല്യച്ഛന്റെ വിവരങ്ങളൊന്നുമില്ലാതായി. അച്ഛനുവേണമാരുന്നെങ്കിൽ സ്വത്തൊക്കെ സ്വന്തമാക്കാമാരുന്നു. ഇന്ന് നീ പറേന്നപോലെ അന്യരെ ആശ്രയിക്കാതെ ജീവിക്കയും ചെയ്യാമാരുന്നു. വേറൊരാളുകൊടുത്ത മൊതല് സ്വന്തമാക്കി സുഖിക്കുന്നവരെ എത്രപേരെ നമുക്കറിയാം!

സുമ—അവർക്കൊക്കെ എന്തോന്നാ ഒരു കൊഴപ്പം? സുഖമായിട്ടു ജീവിക്കും.

ശ: നാ:—പക്ഷേ അച്ഛന് അതിൽ ഒരു സുഖോം കാണാൻ കഴിഞ്ഞിട്ടില്ല. അല്ലെങ്കിൽ സ്വത്തൊക്കെ ചോദിക്കാതെ തിരിച്ചു കൊടുക്കുമോ? അന്യന്റെ സ്വത്തു സ്വായത്തമാക്കുന്നത് ഒരു മിടുക്കല്ല. സാമർത്ഥ്യവുമല്ല. മോഷ്ടിക്കുന്നതും ചതിക്കുന്നതും ഏതുകാലത്ത് സൽഗുണമാകും.

സുമ—വല്യച്ഛന്റെ മൊതലുണ്ടാരുന്നെങ്കിൽ വല്യച്ഛന്റെ മേനെ പഠിപ്പിച്ചില്ല്യോ? അതിന് ചിലവൊന്നുമില്ല്യോ?

ശ: നാ:—ചിലവില്ലെന്നാരു പറഞ്ഞു?

സുമ—ഇത്ര സ്നേഹിച്ചു പഠിപ്പിച്ച് വല്യതാക്കിയിട്ട്, ഉള്ള മൊതലും കൊടുത്തിട്ട് കൂലിയെന്തൊന്നു കിട്ടി? എന്തു പറഞ്ഞാലും വിശ്വസിച്ചോളുമെന്നു വിചാരിക്കരുത്!

ശ: നാ:—ഇതാരെയും വിശ്വസിപ്പിക്കാനല്ല പറയുന്നതു! ഇന്നു പരമുച്ചേട്ടൻ വക്കീലാണ്.

സുമ—അതെയതേ! ലാ പറഞ്ഞ് ഒള്ളതൊക്കെ വാങ്ങിക്കാനാണല്ലോ പഠിപ്പിച്ചത്...(ആക്ഷേപിച്ച്) എന്തൊരു നന്ദിയാണന്നോ ആ വക്കീലദ്ദേഹത്തിന്!

ശ: നാ:—മനുഷ്യരു ചെയ്യുന്നതെല്ലാം നന്ദി പ്രതീക്ഷിച്ചാണോ?

സുമ—അതുവേണ്ടാ! മറ്റുള്ളവരുടെ കൊങ്ങയ്ക്കു പിടിക്കാതിരുന്നാ മതി!

ശ: നാ:—അതു വിചാരിക്കേണ്ടത് അവരല്ല്യോ? അതിൽ അച്ഛനോ അമ്മയോ എന്തോന്നു ചെയ്യാനാ?

സുമ—ഞാനിതേ പറേന്നൊള്ളു. കൊടുക്കുന്നതും നല്ലപോലെ നോക്കി ചിന്തിച്ചേ പാടൊള്ളു. നല്ലവരാന്നു പറഞ്ഞ് എല്ലാം കളഞ്ഞു കുളിച്ചിട്ട്...ബാക്കി ഇനി താമസിക്കുന്ന വീടല്ലേ ഉള്ളൂ! ഒടുവിൽ അതുകൂടി കൊടുത്തിട്ട് നല്ലവരെല്ലാംകൂടി വാടകക്കെട്ടിടത്തിലേക്ക് മാറാറായി! അതായിരിക്കും ഈ നല്ലവരുടെ തലേലെഴുത്ത്.

ശ: നാ:—(ദേഷ്യപ്പെട്ട്) അങ്ങനെ അവജ്ഞയോടെ സംസാരിക്കരുത്!

സുമ—(ചൊടിച്ച്) കാര്യം പറേമ്പോ കണ്ണു തെള്ളിച്ചാ മതിയല്ലോ!

ശ: നാ:—(കോപത്തോടുകൂടിത്തന്നെ) നിനക്കെന്തോന്നാ ഇതിലിത്ര വിമ്മിട്ടപ്പെടാൻ?

സുമ—ഒന്നുമില്ല്യോ? മാസന്തോറും ഇവിടെ കിട്ടുന്ന ശമ്പളത്തിന്റെ പകുതിയിലധികവും വീട്ടിലേക്ക് കടത്തുമ്പോ ഇവിടെ കിടന്നു നരകിക്കുന്നത് ഞാനും എന്റെ പിള്ളേരുമാ! (സങ്കടത്തോടെ) എനിക്കു കാര്യമൊന്നുമില്ലപോലും!

ശ: നാ:—(ശാന്തനായി) ഇവിടുത്തെ കാര്യങ്ങൾ നോക്കേണ്ടതു ഞാനല്ല്യോ? എനിക്കറിയാം അതു വേണ്ടപോലെ ചെയ്യാൻ!

സുമ—(ശോകഭാരത്തോടെ) അറിയാം! നല്ലതുപോലെ അറിയാം. നേരം വെളുക്കുമ്പോ ആപ്പീസിലേക്കെന്നും പറഞ്ഞ് ഇറങ്ങിയേച്ചാൽ വീട്ടിലിരിക്കുന്നവരു വേണമെല്ലോ കൊടുക്കാനുള്ളോരോടെല്ലാം അവതാ പറയാൻ! പഠിക്കുന്ന പിള്ളേരാ രണ്ടാളുള്ളത്. അവർക്കു പീസും പുസ്തകവും വേണം. ഉടുത്തോണ്ടുപോകാൻ മുണ്ടും തുണിയുംവേണം. അതെല്ലാം സൊർഗ്ഗത്തിൽ നിന്നിറങ്ങി വന്നോളും! ഞാൻ നല്ല മുണ്ടുടുത്തിട്ടെത്ര നാളായി. (കുറച്ചുകൂടി സങ്കടപ്പെട്ട്) എന്നെ ഇതൊക്കെ അനുഭവിക്കാൻ പറഞ്ഞയച്ചവരെ പറഞ്ഞാമതി. (കരയുന്നു) ഇവിടെ സൊർഗ്ഗസുഖമാണെന്നാ എല്ലാവരുടെം വിചാരം!...

ശ: നാ:—(സുമതിയെ നോക്കി നിശ്ശബ്ദനായി ഇരിക്കുന്നു)

ശ: കുട്ടി—(അകത്ത്) ചേച്ചീ എന്റെ ബുക്കു തരാനാ പറഞ്ഞെ!...

രമ—നിൻെറ ബുക്ക് ഇവിടാരുമെട്ടത്തില്ല.

ശ. കുട്ടി—(കരയുന്നപോലെ) എനിക്കു വയ്യാ! ഞാൻ...ഞാനിന്നലെ വാങ്ങിച്ചതേയൊള്ള.

രമ—ഞാമ്പറഞ്ഞിട്ട വാങ്ങിച്ചതല്ല്യോ? എനിക്കു ഹോംവർക്കു ചെയ്യണം, അതിനാ!

ശ: കുട്ടി—ഞാനിപ്പോ അച്ഛനോട്ട വിളിച്ചു പറയും...അച്ഛോ!...

രമ—ആരെ വിളിച്ചാലും ഞാന്തരത്തില്ല.

ശ: കുട്ടി—അമ്മേ! എൻെറ ബുക്ക്...

സുമ—(അകത്തേക്ക് നടന്നുകൊണ്ട്) കീരിയും പാമ്പും തമ്മിൽ തുടങ്ങിയകത്ത് മല്ല്. ഇങ്ങനെ‌ാണ്ടോ ഒരു നരകം.

ശ: നാ—(തനിച്ചാകുന്നു) അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു! മനസ്സിൻെറ അസ്വാസ്ഥ്യം മുഖത്ത് നല്ലതുപോലെ കാണാം.) ജീവിക്കുകയെന്നു പറയുന്നതുതന്നെ ഭാരം ചുമക്കുകയെന്നാണല്ലോ. അല്ലായിരുന്നെങ്കിൽ...ജനിക്കേണ്ട കാര്യമില്ലല്ലോ. (കസേര നീക്കിയിട്ട് മേശയ്ക്കടുത്ത് ഇരിക്കുന്നു. ഈ സമയം റാന്തലിലെ തിരി മുഴുവൻ എരിഞ്ഞുതീർന്നു. രംഗത്ത് ഇരുട്ടായി.

(കർട്ടൻ)

## രംഗം രണ്ട്.

(രാമൻപിള്ളയുടെ താമസസ്ഥലം. നല്ലതുപോലെ പ്രായം ചെന്ന ആളാണു പിള്ള. മുഖത്ത് നരച്ച കുററിച്ച മീശ. പൊതുവെ കുലീനത്വം ദ്യോതിപ്പിക്കുന്ന ചില പ്രത്യേകതകൾ ഒററ നോട്ടത്തിൽ തന്നെ വ്യക്തമാകും. കർട്ടൻ ഉയരുമ്പോൾ എഴുത്തു വായിച്ചുകൊണ്ട് വലിയ ചൂരൽ ചാരുകസേരയിൽ ചാരിക്കിടക്കുകയാണ്. ഭാര്യയായ കല്യാണിയമ്മ മുറുക്കാൻതട്ടവുമായി രംഗത്തേക്കു വരുന്നു. തട്ടം പിള്ളയുടെ കസേരയ്ക്കടുത്തു താഴെവച്ചിട്ട് അവരും താഴെത്തന്നെ ഇരിക്കുന്നു.)

കല്യാണിയമ്മ—ആരടെ എഴുത്താ? ശങ്കരൻെറയാണോ?

രാമൻ പിള്ള—അല്ല. (പിന്നെയും എഴുത്തിൽ നോക്കിക്കൊണ്ടിരിക്കുന്നു.)

കല്യാ—അവറെൻയെഴുത്തു വന്നിട്ടെത്ര നാളായി! അവനു വല്ലപ്പോഴുമെങ്കിലുമൊന്നെഴുതരുതോ?

രാമ—എഴുത്തില്ലെങ്കിലും പണം വരുന്നുണ്ടല്ലോ.

കല്യാ—എങ്കിലും എനിക്കവൻെറ എഴുത്തു വായിക്കാനാകൊതി. ഇതാരടെയാ?

രാമ—പരമൂൻെറ!

കല്യാ—എൻെറ മക്കളെക്കാട്ടിൽ കാര്യമായിട്ടാ അവനെ ഞാനിവിടെ വളർത്തിയെ.

രമ—(ശോകഭാവത്തിൽ) അതുകൊണ്ടാ എല്ലാമെണ്ണിയെണ്ണി തിരിച്ചു വാങ്ങിക്കുന്നെ. വാത്സല്യം കൂടുമ്പോ സ്വാതന്ത്ര്യോം കൂടുമല്ലോ.

കല്യാ—പരമൂൻറച്ഛനെ അവൻ ശരിക്കു കണ്ടു കാണുമോ?

രാമ—അതെങ്ങിനാ! അവനു രണ്ടു വയസ്സൊള്ളപ്പഴല്ല്യോ അമ്മ മരിച്ചെ! അതു കഴിഞ്ഞു രണ്ടാംമാസത്തി ചേട്ടൻ മലയായിക്കുംപോയി. പിന്നെ കാലമെത്ര കഴിഞ്ഞു. യുദ്ധവും വന്നു. ചേട്ടനെ പിന്നെക്കാണാൻ നമുക്കു ഭാഗ്യമുണ്ടായോ?

കല്യാ—ഉം! അതൊക്കെയാ തലേവിധി! പരമൂന് അച്ഛനമ്മേം ഇല്ലെന്ന് എപ്പോഴെങ്കിലും തോന്നിക്കാണുമോ? അതുപോലല്ല്യോ നമ്മള് അവനെ വളർത്തിയെ.

രാമ—(ദീർഘനിശ്വാസം) അതൊക്കെക്കഴിഞ്ഞു.

കല്യാ—അതൊന്നും പറഞ്ഞിട്ടു ഫലോമില്ല! ഉണ്ടായിരുന്നെങ്കിൽ ഈ വയസ്സുകാലത്ത് സഹായിക്കാൻ...

രാമ—അതൊന്നും നാം ആഗ്രഹിക്കരുതു കല്യാണീ! നാം ചെയ്യേണ്ടതു് ചെയ്യുക. കൊടുക്കാനുള്ളതു കൊടുക്കുക.

കല്യാ—കൊടുക്കാനൊള്ളതൊക്കെ കൊടുത്തു കഴിഞ്ഞില്ല്യോ?

രാമ—ഇല്ലെന്നാ ഇപ്പോഴും പരാതി.

കല്യാ—പരാതിയോ?

രാമ—അതെ. കേൾക്ക് (എഴുത്തുവായിക്കുന്നു) "കൊച്ചച്ഛൻ എനിക്കവകാശപ്പെട്ട സ്വത്തെല്ലാം ഇത്ര നാളായിട്ടും മടക്കിത്തരുന്നതിന് വിഘ്നമതിക്കുന്നതെന്തുകൊണ്ടാണെന്നറിയുന്നില്ല."

കല്യാ—ഇനിയെന്തോന്നു കൊടുക്കാനിരിക്കുന്നു?

രാമ—(ലഘുവായി ചിരിച്ചുകൊണ്ട്) ഒന്നുമില്ല്യോ?

കല്യാ—എന്തോന്നാ ഒള്ളതു്?

രാമ—ഈ വീടോ?

കല്യാ—(ഞെട്ടിയിട്ട്) വീടോ?

രാമ—(ശാന്തതയോടെ) അതെ.

കല്യാ—അതാന്നോ പരമു ഇപ്പോ ചോദിച്ചേക്കുന്നെ?

രാമ—അതെ.

കല്യാ—ഇതുവരെ ഓരോന്നും കൊടുത്തതു് അവൻ ചോദിച്ചിട്ടാണോ? നല്ല കൂലി!

രാമ—കൂലി കിട്ടണമെന്നു കരുതുന്നതെന്തിനാ? ലോകത്തിൽ സ്നേഹമൊന്നു മാത്രമേ പ്രതിഫലം വിചാരിക്കാതെ കൊടുക്കാവുന്നതൊള്ളൂ!

കല്യാ—എങ്കിലും എല്ലാററിനും ഒരതിരൊണ്ട്!

രാമ—(ചിരിച്ചുകൊണ്ട് എഴുത്തു വായിക്കുന്നു.) "രണ്ടുമൂന്നു പ്രാവശ്യം സൂചിപ്പിച്ച് എഴുതിയതാണ് ഇക്കാര്യം. അതുകൊണ്ട് പ്രയോജനമുണ്ടാകാത്തതു കൊണ്ട് തെളിച്ചു പറയുന്നതാണ്. വീട് ഒഴിഞ്ഞു തരണം."

(ഗോപാലൻ കോപിച്ച് പ്രവേശിക്കുന്നു. രാമൻപിള്ളയുടെ ഏററവും ഇളയ മകനാണ്. തീരെ ചെറുപ്പം. സുമുഖൻ. നല്ല ആരോഗ്യമുള്ള ശരീരം. കയ്യില്ലാത്ത ബനിയനും മുണ്ടും ആണ് വേഷം.)

ഗോപാലൻ—(കോപിച്ച്) ഞാനിരിക്കുമ്പോൾ ഈ വീടൊഴിഞ്ഞു കൊടുക്കത്തില്ല.

രാമ—(അത്ഭുതവും ഭയവും തോന്നിക്കുന്നമട്ടിൽ) ഗോപാലാ!

ഗോപാ—(കോപം അടക്കാതെ) പിന്നെ? മര്യാദക്കാരാന്നുകരുതി എന്തുമാകാമെന്നോ?

രാമ—(ശാന്തതയോടെ) നിൻെറ അഭിപ്രായം ചോദിക്കുമ്പോ...അതു പറയാമല്ലോ.

ഗോപാ—(വിഷമത്തോടെ) എന്നെക്കൂടെ ബാധിക്കുന്ന കാര്യമാ!

കല്യാ—നീയെന്തോന്നിനാ ഈ കോപിക്കുന്നെ?

ഗോപാ—ഇവിടെ നടന്ന വർത്തമാനമൊക്കെ ഞാൻ കേട്ടോണ്ടിരിക്കുവാരുന്നു.

രാമ—വല്ലതും കേട്ടോണ്ട്...

ഗോപാ—(വല്ലതും കേട്ടോണ്ടല്ലച്ഛാ! പരമുച്ചേട്ടൻെറ മുമ്പിലത്തെ രണ്ടെഴുത്തും ഞാൻ കണ്ടു. ഞാന്തന്നെ മറുപടി എഴുതിയാലെന്താന്നു വിചാരിച്ചതുമാ.

രാമ—നിന്നോടാരുപറഞ്ഞു എനിക്കു വരുന്ന എഴുത്തൊക്കെ എടുത്തു വായിക്കാൻ?

ഗോപാ—എല്ലാവരും അവരവരുടെ കാര്യം നോക്കിക്കഴിഞ്ഞു. മേല്പോട്ടു പഠിക്കാൻ കാശില്ലാതെ വായിനോക്കി നടക്കുന്നതു് ഞാനാ!

കല്യാ—നിന്നെപ്പഠിപ്പിക്കുന്നതു ഞങ്ങളല്ല്യോ മോനെ?

ഗോപാ—കൈവശമൊണ്ടാരുന്നതൊക്കെ അവകാശം പറ



"അതിഥിസൽക്കാരം,"

ഞ്ഞു് ഓരോരുത്തരും വാങ്ങിച്ചു കഴിഞ്ഞാൽ പിന്നെ എന്തോന്നെടുത്തു പഠിപ്പിക്കും?

രാമ—അതു വിചാരിച്ചു വിഷമിക്കേണ്ടതു ഞങ്ങളല്ല്യോ?

ഗോപാ—ആരും ആലോചിക്കുന്നില്ലേന്നേയുള്ളു.

രാമ—പരമൂനു ചെല്ലാനുള്ളതൊക്കെ അവനു കൊടുക്കേണ്ടേ? അവൻ ചോദിക്കുന്നതിലെന്താതെററ്?

ഗോപാ—നിയമംപഠിച്ചയാളല്ല്യോ! അവകാശപ്പെട്ടതൊന്നും വിട്ടുകൊടുക്കത്തില്ല, (രൂക്ഷമായി) ആരൊക്കെ എന്തൊക്കെ പറഞ്ഞാലും ഞാനൊന്നും വകവച്ചു കൊടുക്കുകയില്ല.

കല്യാ—കൊച്ചുപിള്ളാരേപ്പോലെ വർത്തമാനം പറേരുതു്!

ഗോപാ—അവകാശമൊക്കെ അച്ഛൻ വകവച്ചുകൊടുത്തില്ലാരുന്നെങ്കി... വക്കീലിന്റെ മിടുക്കു കാണാമായിരുന്നു.

കല്യാ—പരമൂന്റെ അച്ഛൻ അയച്ചുതന്ന പണംകൊണ്ടു് ഇവിടെ സമ്പാദിച്ച സ്വത്തൊക്കെ...

ഗോപാ-സമ്പാദിച്ചതെല്ലാം അച്ഛൻ സ്വന്തം പേരിലല്ല്യോ?

രാമ—അതുകൊണ്ടു്?

ഗോപാ—(കുറച്ചു പതുക്കെ) കൊടുത്തില്ലേലും...

രാമ—(കോപിച്ചു്) അസംബന്ധം പറയരുതു്!

കല്യാ—വല്ലോരും സമ്പാദിച്ച പണം കൊണ്ടുജീവിക്കാമെന്നു വിചാരിക്കരുതാരും.

ഗോപാ—പരമൂച്ചേട്ടനു് അവകാശപ്പെട്ടതെന്നു പറയുന്ന സ്വത്തുക്കളുടെ വിവരങ്ങൾ അച്ഛൻ അറിയിക്കാതിരുന്നെങ്കിൽ... ഇന്നത്തെ കണക്കു പറച്ചിൽ നടക്കുമായിരുന്നോ?

രാമ—ഒരാളു് എന്തെങ്കിലും സൂക്ഷിക്കാനേല്പിച്ചാൽ അതു മററാരുമറിഞ്ഞിട്ടില്ലെങ്കിൽ സ്വന്തമാക്കുന്നതു് നല്ല കാര്യമാണെന്നു കരുതരുതു്.

കല്യാ—അതൊന്നും യോഗ്യതയല്ല.

രാമ—പരമൂ നിങ്ങളെപ്പോലെയാണെനിക്കു്! നിങ്ങൾക്കു് സ്വത്തുള്ളപോലെയാ അവനു സ്വത്തുള്ളതു്. അതെല്ലാംഅവന്റെ കയ്യിലിരുന്നാലോ എന്റെ കയ്യിലായാലോ എന്തോന്നാ വ്യത്യാസം? വിവരക്കേടൊന്നും പറയുകേം ചെയ്യുകേം അരുതു്. പണവും പ്രതാപവുമൊക്കെ വന്നും പോയും ഇരിക്കും.

ഗോപ—കാളേജിൽ ഫീസുകൊടുക്കാൻ ഗതിയില്ലാതെ ഞാനിങ്ങനെ അലഞ്ഞുതിരിഞ്ഞാൽ എന്റെ ഭാവിയെന്താ?

രാമ—കാളേജിൽ പഠിച്ചില്ലെങ്കിൽ ഭാവിയൊന്നുമില്ലേ?

ഗോപാ—അച്ഛനോടു വാദിച്ചുജയിക്കാൻ ഞാനാളല്ല. (കുറച്ചു് കോപിച്ചു്) എന്റെ കാര്യം ഞാൻ നോക്കിക്കൊള്ളുമെന്നാണല്ലോ അതിന്റെ സൂചന. (കോപിച്ചു രംഗം വിട്ടു പോകുന്നു.)

രാമ—(ലഘുവായിചിരിക്കുന്നു. ഗോപാലൻ പോകുന്നതു നോക്കിക്കൊണ്ടു്) എന്തൊരു എടുത്തുചാട്ടക്കാരൻ!

കല്യാ—അവൻ വല്ലാതെ വിഷമിക്കുന്നൊണ്ടു്. എന്തു പറഞ്ഞാലും അവന്റെ പഠിത്തക്കാര്യത്തിൽ വന്നുനിൽക്കും. പഠിക്കാനെന്തൊരാശയാണവനു!

രാമ—നേരാ! അവനെയെങ്ങിനെ പഠിപ്പിക്കാനാ? എന്റെ മനോവിഷമം എനിക്കറിയാം. ശങ്കരൻ അയച്ചുതരുന്ന പണം കൊണ്ടു് എന്തോന്നിനു തികയും? രണ്ടു പെൺകുട്ടികളുണ്ടാരുന്നതു് വല്ല വിധോം പറഞ്ഞയച്ചതു്... എന്തൊരു കാര്യമായി!

കല്യാ—മൂത്തവളുടെ മൂന്നാമത്തേപ്പേറിനു് ഒന്നും കൊടുത്തില്ലെന്നും പറഞ്ഞു് പിണങ്ങിയിരിക്കുവാ. പെററ കാര്യത്തിനെഴുത്തയച്ചതല്ലാതെ പിന്നെ മിണ്ടാതിരിക്കുന്നതിന്റെ കാരണമതാ.

രാമ—കൊച്ചുലക്ഷ്മി...

കല്യാ—അവളു പിന്നെ കല്യാണം കഴിഞ്ഞേപ്പിന്നെ പിണക്കത്തിലാണല്ലോ.

രാമ—എല്ലാവർക്കും പണം പണം എന്നൊരു നോട്ടമേയുള്ളു.

കല്യാ-പണ്ടത്തേ തോതുവച്ചാ ഇപ്പോഴുംഎല്ലാരുടേം നോട്ടം.

രാമ—നമുക്കുള്ള പാടു നമുക്കറിയാം. പരമൂനു് എന്തോന്നെഴുതിയയയ്ക്കണമെന്നുള്ളതാ എന്റെ വിചാരം...

കല്യാ—എന്തോന്നാലോചിക്കാനാ?

രാമ—ഒന്നുമില്ല വാസ്തവത്തിൽ. അവന്റെ മുതലു് അവനു തന്നെ.

കല്യാ—മറേറന്നാളല്ല്യോ ശങ്കരൻ വരുമെന്നെഴുതിയിട്ടൊള്ളെ?

രാമ—അതെ. അവനോടു കൂടി ഒന്നു പറഞ്ഞിട്ടാകാം.

കല്യാ—അതു മതി. കുളിക്കാൻ ചൂടുവെള്ളമൊഴിച്ചിട്ടാ ഞാനിങ്ങോട്ടു വന്നെ. എന്നാക്കുളിക്കരുതോ?

രാമ—(എഴുത്തു് കല്യാണിയുടെ കയ്യിൽ കൊടുക്കുന്നു.) ഇന്നാ ഇതു് അവിടെങ്ങാനും വച്ചേരു്. (കസേരയിൽ നിന്നെഴുന്നേററു്.) ഞാൻ കുളിച്ചേക്കാം. എണ്ണയൊക്കെ.

കല്യാ—അങ്ങോട്ടു വന്നേച്ചാ മതി... (അകത്തേക്കു പോകുന്നു. രാമൻ പിള്ള തട്ടവും എടുത്തുകൊണ്ടു് അവരെ പിൻതുടരുന്നു.)

(കർട്ടൻ)

### രംഗം മൂന്നു്

(വക്കീൽ പരമേശ്വരൻനായരുടെ വീടു്. സായാഹ്നസമയം. നായരും ഭാര്യ ഗോമതിയും സംസാരിച്ചുകൊണ്ടിരിക്കുകയാണു്. നായർക്കു് പ്രായം മുപ്പതിയഞ്ചിൽ കവിഞ്ഞിട്ടില്ല എങ്കിലും അതിലും വളരെയേറെ തോന്നിക്കും. മെലിഞ്ഞ ശരീരം. ശാരീരികമായും മാനസികമായും ബലഹീനനാണെന്നു തോന്നിക്കും പൊതുവെ. ഗോമതിക്കു് നല്ല ഉയരവും വണ്ണവും ഉണ്ടു്. അഹങ്കാരിയാണെന്നു് കെട്ടിലും മട്ടിലും നിന്നു് വ്യക്തം. സ്വഭാവത്തിൽ പൗരുഷമാണു് മുന്തിനിൽക്കുന്നതു്.)

ഗോമതി—എഴുത്തിനു മറുപടി കിട്ടിയോ?

പരമേശ്വരൻനായർ—ഏതു്?

ഗോമ—വീടു് ഒഴിഞ്ഞുതരണമെന്നു് എഴുതിയതിനു്. അതും മറന്നുകഴിഞ്ഞോ?

പര—മറന്നില്ല. മറുപടി വരാൻ സമയമായില്ലല്ലോ.

ഗോമ—ങാ ഹാ! ദിവസമായില്ല്യോ? അപ്പോ എന്നാ അയച്ചെ?

പര—അയച്ചതു് ഇന്നലെ, ഇന്നു് അവിടെകിട്ടും. അന്നു തന്നെ മറുപടി എഴുതിയാൽ നാളെക്കാലത്തോ വൈകുന്നേരമോ

ഇവിടെകിട്ടാം. അതു കിട്ടിയാലുടനെ മറുപടി എഴുതേണ്ട അത്യാവശ്യക്കാര്യമല്ലാത്തതുകൊണ്ട്...

ഗോമ—(കോപിച്ച് കടിക്കാൻ ചെല്ലുന്നമാതിരി) ആരുപറഞ്ഞു അത്യാവശ്യക്കാര്യമല്ലെന്ന്? ങേ!

പര—അല്ല. ഞാനങ്ങിനെയും ഒന്ന് ആലോചിക്കുവാരുന്നു.

ഗോമ—വേണ്ടാ വേണ്ടാ! അങ്ങനെയൊന്നും ആലോചിക്കേണ്ട!

പര—എന്നാൽ വേണ്ടാ! നീ പറഞ്ഞാൽ പിന്നെ ആലോചിക്കാനൊക്കുമോ?

ഗോമ—വാസ്തവത്തിൽ ആ എഴുത്ത് പോസ്റ്റാപ്പീസിലെ പെട്ടീലിട്ടോ? അതോ അതിട്ടോണ്ടുപോയ ആ നാറുന്ന കോട്ടിൻെറ പോക്കററിലെങ്ങാനും കെടപ്പൊണ്ടോ?

പര—സംശയം തീർന്നില്ലെങ്കി നീ ചെന്ന് ആ കോട്ടിൽ നോക്ക്!

ഗോമ—വേണ്ടവേണ്ടാ! തന്നത്താനെ നോക്യാമതി. ഇന്നാളിൽ അണേടെ ബാക്കി വല്ലതുമൊണ്ടോന്നു നോക്കാൻ കയ്യ് അതിൻെറ കീശേലിട്ടപ്പോ രണ്ടുപാററാ! യ്യോ! ഞാനങ്ങുചത്തപോലായി.

പര—നിനക്കീ പാററായോടെങ്ങിനാ ഇത്രപേടിവന്നെ?

ഗോമ—(കളിയാക്കി) ഇപ്പോത്തന്നെ അറിയണോ അതോ കൊറച്ചുകഴിഞ്ഞറിഞ്ഞാമതിയോ?

പര—(പറഞ്ഞതു പരമാത്ഥമാണെന്നു തെററിദ്ധരിച്ച്) ഇപ്പോൾ തന്നെ.

ഗോമ—എന്നാല് ഇപ്പോ സൗകര്യമില്ല! (ചിരിക്കൊണ്ട്) എന്നെ പാററായുടെ കടികൊള്ളിച്ചേ മതിയാവു!

പര—(ക്ഷമാപണപൂർവ്വം) അല്ല ഗോമതി! നിനക്ക് പാററായോടൊള്ള പേടിപോലും എന്നോടില്ലല്ലോ എന്ന് ഞാൻ പലപ്പോഴും വിചാരിക്കും.

ഗോമ—അപ്പോ ഇതൊക്കെയാണോ വിചാരം?

പര—പിന്നെ!

ഗോമ—എന്നാല് ഇനീയങ്ങ് നിർത്തിയേക്കണം!

പര—നീ പറഞ്ഞാപ്പിന്നെ അതിനപ്പുറമുണ്ടോ എനിക്ക്!

ഗോമ—എഴുത്ത് വാസ്തവത്തിലെഴുതിയോ?......

പര—അതും മറന്നുപോയോ! നീയല്ല്യോ പറഞ്ഞുതന്നത്. എഴുതിയത് എൻെറ കയ്യും.

ഗോമ—മൂന്നാമത്തേതായിത്. നാളെ മറുപടി കണ്ടില്ലെങ്കിൽ വൈകുന്നേരം അങ്ങോട്ടു പുറപ്പെടണം. ചെന്ന് എല്ലാം ഏർപ്പാടു ചെയ്യണം.

പര—എന്തോന്ന് ഏർപ്പാടു ചെയ്യാൻ?

ഗോമ—ങാ! മറന്നു പോയോ? ഈ തലയിലെ നിലാവാണോ നരയായിട്ടു പുറത്തുവന്നിരിക്കുന്നെ?

പര—(ചിരിച്ചിട്ട്) അസലായി ഗോമതി! അസലായി.

ഗോമ—എന്തിനിങ്ങനെ കിക്കിക്കീന്നു ചിരിക്കുന്നു?

പര—നീ ആക്ഷേപിച്ചതിലുണ്ടൊരു കവിത! വാസ്തവത്തിൽ നീയെൻെറ കൂടെ വന്നുചേർന്നില്ലായിരുന്നെങ്കിൽ ഞാനാള് ആരായിരിക്കുമായിരുന്നു!

ഗോമ—വേറെ പെണ്ണുങ്ങളാരെങ്കിലും ഇങ്ങനെ പൊറകെ നടന്ന് അതു ചെയ്യ ഇതുചെയ്യ് എന്ന് പറേമോ?

പര—ഇല്ല അതല്ല്യോ നിൻെറ പ്രത്യേകത! ഞാനൊന്നും ചെയ്യാൻ സമ്മതിക്കുകയില്ല. എല്ലാം നീ ചെയ്യിക്കുകയല്ല്യോ? ഒന്നാലോചിച്ചുനോക്ക് നമ്മുടെ സമ്മന്തം കഴിഞ്ഞശേഷം ഞാനെന്തെങ്കിലും സ്വമേധയാ ചെയ്തിട്ടുണ്ടോ? ചെയ്യാൻ നീ അനുവദിച്ചിട്ടുണ്ടോ?

ഗോമ—അച്ഛൻെറ മൊതല് ആരാണ്ടടെ കയ്യിലിരുന്നതു വാങ്ങിപ്പിച്ചു തന്നതാരാ?

പര—(ഭാവാത്ഥത്തോടെ) നീ! അല്ലാതാര്! അല്ലെങ്കിൽ എന്നെ വളർത്തിവലുതാക്കി ഈ നിലയിലെത്തിച്ചവരോട് എനിക്കു കണക്കു പറയാനൊക്കുമോ?

ഗോമ—അതാ പെണ്ണിൻെറ മിടുക്ക്!

പര—സ്വമേധയാ ഞാനതു ചോദിക്കപോലുമില്ലായിരുന്നു. നീയൊണ്ടെങ്കി നിന്നോടല്ലാതെ മററാരോടെങ്കിലും നന്ദി കാണിക്കാനൊക്കുമോ?

ഗോമ—അങ്ങനെയാ പെണ്ണ്!

പര—നീ വെറും പെണ്ണോ? കൊള്ളാം!

ഗോമ—എനി ആ വീട്ടുകുടി ഒഴപ്പിച്ചെട്ടത്താൽ

പര—അവതാരോദ്ദേശം പൂർത്തിയാകും:...

ഗോമ—(സംശയത്തോടെ) എന്നെ ആക്ഷേപിക്കുവാണോ?

പര—(നയത്തോടെ) ഛെ! ഛെ! ഞാനോ? നിന്നെ അഭിനന്ദിക്കുവാ! ഒരാളിനെ മാററിമാററി ആളറിയാത്ത മട്ടിലാക്കണമെങ്കിൽ എത്ര പിടിപ്പു വേണം...അവരെയാണ് അവതാരങ്ങളെന്നു പറയുന്നെ! നമ്മുടെ കൃഷ്ണൻ...

ഗോമ—(ഇടയ്ക്കു കയറി) ആര്? കൊച്ചുപുരയ്ക്കലേയോ?...

പര—ഛെ! സാക്ഷാൽ ഗോപാലകൃഷ്ണൻ...അമ്പാടിക്കണ്ണൻ...അർജ്ജുനൻ വിഷമിച്ചു വിഷമിച്ച് തേരിലിരുന്നപ്പോൾ ചെയ്യതെന്തോന്നാന്നാ ഇന്നാള്ളിൽ ശാസ്ത്രികൾ പറഞ്ഞത്? പറഞ്ഞു പറഞ്ഞ് പണ്ടത്തെ ആളിനെ അങ്ങു മാററി. അപ്പോൾ അർജ്ജുനനൊരു വീരനായി. അതുപോലല്ല്യോ നീ എന്നെ മാററിക്കളഞ്ഞേ!

ഗോമ—(സന്തോഷിച്ച്) അപ്പോ എന്നോട് കൊറച്ച് സ്നേഹോം മതിപ്പുമൊണ്ടെന്നു പറേണം!

പര—(ഭവ്യതയോടെ) നിന്നോടു സ്നേഹോം മതിപ്പും മാത്രമല്ല ഭയമല്ല്യോ കൂടുതൽ! എൻെറ ഗുരുനാഥയല്ല്യോ! (ഇളിഭ്യച്ചിരി) നീയില്ലായിരുന്നെങ്കിൽ ഞാനിന്നും പഴയ പരമേശ്വരൻപിള്ളയായി കഴിഞ്ഞേനേ!

ഗോമ—(ലജ്ജിച്ച്) ഇതൊക്കെ എന്നെ പൊക്കിപ്പറയുവാ!...അതിരിക്കട്ടെ! നാളെ രാവിലെ അങ്ങോട്ടു പോകണം.

പര—നീ വരുന്നില്ലേ?

ഗോമ—ഞാൻ വന്നാൽ...എനിക്കവരുടെ വിദ്യകളൊന്നും പിടിക്കത്തില്ല!

പര—ശരിയാണ്.

ഗോമ—ഞാൻ വന്നാൽ വല്ലതും പറഞ്ഞുപോകും!

പര—അതുതന്നെ ഞാനും പറയുന്നത്.

ഗോമ—തിരിച്ചു വരുമ്പോ കയ്യും വീശി ഒന്നും പററിയില്ലെന്നും പറഞ്ഞ് ഇങ്ങോട്ടു വന്നേക്കരുത്! കേട്ടോ!

പര—അതെനിക്കറിയരുതോ?

ഗോമ—എന്നാ വരണം. കാപ്പിയെടുത്തു വച്ചിരിക്കുന്നു,

പര—എടുത്തുവച്ചിട്ടാണോ ഇങ്ങോട്ടു വന്നതു്?

ഗോമ—അതെ!

പര—എന്നാൽ തണുത്തുകാണും.

ഗോമ—തണുത്ത കാപ്പി കുടിച്ചെന്നു വച്ചു കൊടലു പുഴുത്തുപോവത്തില്ല.

പര—നേരാണു്! നല്ല ചൂടുകാലമായതുകൊണ്ടു് കാപ്പി തണുപ്പിച്ചു കുടിക്കാവൂ!

ഗോമ—ഉം! വരണം.

(രണ്ടുപേരും പോകുന്നു)

(കർട്ടൻ)

## രംഗം നാലു്

(രാമൻപിള്ളയുടെ താമസസ്ഥലം. പിള്ള വലിയ ചാരുകസേരയിൽ ഇരിക്കുന്നു. അടുത്തു് മറെറാരു കസേരയിൽ പരമേശ്വരൻപിള്ള. ശങ്കരൻനായരും ഗോപലനും നിൽക്കുകയാണു്. കല്യാണിയമ്മ തട്ടത്തിൽ നിന്നു് മുറുക്കാനെടുത്തു തയ്യാറാക്കിക്കൊണ്ടിരിക്കുന്നു.)

പരമേശ്വരൻപിള്ള—കൊച്ചച്ഛനെയോ മററാരെയെങ്കിലുമോ ദ്രോഹിക്കണമെന്നു് എനിക്കു സ്വപ്നത്തിൽപോലും വിചാരമില്ല.

കല്യാ—(ശാന്തതയോടെ) അതു ഞങ്ങൾക്കൊക്കെ അറിയാം.

ശങ്കഃ—സ്വന്തം ജീവനെക്കാൾ പ്രധാനമായ ചില കാര്യങ്ങൾ ജീവിതത്തിലുണ്ടു്. അത്തരം സംഗതികളുടെ സംരക്ഷണമാണു് സർവ്വപ്രധാനം.

രാമ—(സ്നേഹത്തോടെ) നിങ്ങളെന്തിനാ അവനെ വിമ്മിട്ടപ്പെടുത്തുന്നെ? ഇങ്ങോട്ടു വന്നു കേറിയിരിക്കുന്നതിനുമുമ്പു്...

ഗോപാലൻ—(മുഖംവീർപ്പിച്ചു്) ചിലരുവന്നു കേറുന്നിടം ചാമ്പലാകും.

കല്യാ—(ശാസനാരൂപത്തിൽ) ഗോപാലാ!

രാമ—മോനെ! നിന്നോടെന്തെങ്കിലും ചോദിക്കുമ്പോ പറഞ്ഞാമതി. (പരമേശ്വരൻപിള്ളയോടു തിരിഞ്ഞു) പരമൂ! നിൻെറ ഭാര്യയ്ക്കു് വാതത്തിൻെറ അസുഖമാണെന്നു് എഴുതിയിരുന്നതു് ഇപ്പോ എങ്ങനിരിക്കുന്നു?

പര—ഇപ്പോഴൊന്നുമില്ല കൊച്ചച്ഛാ!

കല്യാ—അവളെക്കൂടെ കൊണ്ടുവരാത്തതെന്താ?

പര—ഇങ്ങോട്ടു പോരുന്നതിനു പെട്ടെന്നു തീരുമാനിച്ചതാണു്.

ശങ്ക—ചേട്ടൻെറ എഴുത്തു് വായിച്ചുകൊണ്ടിരിക്കുമ്പോഴാ ചേട്ടൻെറ വരവു്. അതിനെപ്പററി ആലോചിക്കുവായിരുന്നു എല്ലാരും കൂടി.

ഗോപ—(ദ്വയാർത്ഥത്തോടെ) എല്ലാരുംകൂടി ആലോചിക്കേണ്ട കാര്യമല്ലേ ഇങ്ങോട്ടു തുകൈ വിളയാടിയിരിക്കുന്നതു്.

രാമ—ഇതിൽ നിങ്ങളാരും ഒന്നും പറയേണ്ടതായിട്ടില്ല.

ശങ്ക—അച്ഛൻെറ ഇന്നത്തെ നിലയൊക്കെ ആലോചിച്ചുവേണം...

കല്യാ—പരമൂനോടു് അതൊന്നും പറഞ്ഞിട്ടു്...

പര—കൊച്ചഛനോടു് എന്തെങ്കിലും ചോദിച്ചു വാങ്ങിക്കുവാൻ എനിക്കു സ്വമേധയാ സാധിക്കയില്ല...മററു ചില കാര്യങ്ങൾകൊണ്ടു് ഇതൊക്കെ ചെയ്യുന്നതാ. (മുഖം കുനിച്ചു മ്ലാനമായി ഇരിക്കുന്നു)

ഗോപാ—(കോപിച്ചു്) നാണമില്ലല്ലോ ഇങ്ങനെ പറയാൻ!

കല്യ—(ശാസിച്ചു്) ഗോപാലാ!

പര—(ഗോപാലനോടു തിരിഞ്ഞു്) നീയിതൊക്കെ അറിയാനും കേൾക്കാനും തുടങ്ങിയതു് ഈയിടെയാണല്ലോ.

ഗോപാ—ഇതൊന്നും അധികം കാണാതിരിക്കുന്നതു തന്നെ നല്ലതു്.

പര—(ദേഷ്യപ്പെട്ടു്) വകതിരിവു്...

ഗോപാ—ഈ കോപമൊക്കെ അർഹതയുള്ളവരോടെടുത്താൽ ഫലമുണ്ടായിരുന്നു.

കല്യാ—(ശാസിച്ചു്) എടാ ഗോപാലാ.

ഗോപാ—(അവജ്ഞയോടെ) ഇങ്ങനെയുള്ള കോമരങ്ങളെ കാണുമ്പോൾ നല്ലതുപോലെ രണ്ടു പറയാൻ ഉറുത്തിയുറുത്തി വരും! അതെങ്ങിനെ തടയാനൊക്കും?

രാമ—ഗോപാലാ! കാര്യമൊക്കെ ഞാനിന്നലെ പറഞ്ഞതല്ല്യോ?

ഗോപാ—എനിക്കീ നന്ദികേടുകളൊന്നും...

പര—(ഇടയ്ക്കുകയറി) നന്ദികേടോ?

ഗോപാ—(ആക്ഷേപിച്ചു്) അല്ല. കൃതജ്ഞത.

പര—അധികപ്രസംഗം...

ഗോ—ആണെന്നു തന്നെ വിചാരിച്ചാലും എനിക്കൊരു ചുക്കുമില്ല.

പര—ഞാനിങ്ങോട്ടു വന്നതാ തെററു്...

ഗോപാ—എഴുതിയതു് അതിലും തെററു്...

ശങ്ക—ഒരാളു് തെററുകാണിച്ചാൽ മററുള്ളവരും അതു് തുടരണോ?

പര—ഞാൻ ചെയ്തതു് തെററാണെന്നാണോ ശങ്കരനും പറയുന്നതു്?

ശങ്ക—ചേട്ടനു് അവകാശപ്പെട്ടതാണു് ചോദിക്കുന്നതു്. ശരി! എന്നാൽ ഒന്നുണ്ടു ചേട്ടാ! അച്ഛനും അമ്മയും ഞങ്ങളെക്കാൾ ലാളിച്ചല്ലേ ചേട്ടനെ ഇവിടെ വളർത്തിയതു്.

പര—അല്ലെന്നു് ഞാനെപ്പോഴെങ്കിലും പറഞ്ഞോ?

ഗോപാ—അതു പറഞ്ഞിട്ടു് ഈ കൊള്ളരുതായ്മകാണിച്ചിരുന്നെങ്കിൽ സഹിക്കാമായിരുന്നു. ജൂഡാസ് ദൈവപുത്രനെ ഒററിക്കൊടുത്തതു് വെള്ളിക്കുവേണ്ടിയായിരുന്നു.

രാമ—(ശാസിച്ചു്) ഗോപാ!

ശങ്ക—അച്ഛനുമമ്മേം ജീവിച്ചിരിക്കുന്ന കാലം വരെ അവരെ സംരക്ഷിക്കുവാൻ ഞങ്ങളെപ്പോലെ ചേട്ടനും ചുമതലയില്ലേ?

കല്യാ—നിങ്ങളൊക്കെ സുഖമായിട്ടിരിക്കുന്നതു തന്നെ കാണുന്നതു് ഞങ്ങളുടെ ഭാഗ്യം.

ശങ്ക—കഴിവനുസരിച്ചു്...സഹായിക്കാൻ...

ഗോപാ—സഹായിച്ചില്ലെങ്കിലും ഉപദ്രവിക്കാതിരിക്കരുതോ?

പര—എന്തോന്നുപദ്രവിച്ചെന്നാ നീ പറേന്നെ?

ഗോപാ—ഇനി ഈ വീടല്ലേയുള്ളു തിരിച്ചുവാങ്ങാൻ. അതു് അച്ഛനെയൊക്കെ വാടകക്കെട്ടിടത്തിലേക്കു് പറഞ്ഞയച്ചിട്ടു തന്നെവേണം...എന്നിട്ടും ഇയ്യാളോടു സ്നേഹം കാണിക്കുന്നവരെ പറയണം,...

രാമ—സ്നേഹം ഉണ്ടാകുന്നതും നിലനില്ക്കുന്നതും പ്രതിഫലം പ്രതീക്ഷിച്ചല്ലമോനെ (കല്യാണിയോടു തിരിഞ്ഞു്) കല്യാണീ! അതിങ്ങു തരു... ആ താക്കോൽ...

കല്യാ—(മടിയിൽ നിന്നെടുത്തു് കൊടുത്തുകൊണ്ടു്) ഇതാ!..

രാമ—കൂടുതൽ സംസാരിക്കുവാൻ ഇട വരുത്തേണ്ട കാര്യമൊന്നുമില്ല...പരമൂ!...ഇതാ!...ഈ വീടിൻെ താക്കോലാണു്.

കല്യ—ഒരാഴ്ച കഴിഞ്ഞേ ഞങ്ങൾ മാറു...സാധനങ്ങളൊക്കെ മാറേറണ്ടേ!...അതു കഴിഞ്ഞാൽ വീടു് കാലിയാകും പരമൂ!

രാമ—നീയെന്താമിണ്ടാതിരിക്കുന്നെ! ഇതാ ഏററുവാങ്ങിക്കു!

ഗോപാ—ഒരാഴ്ചത്തേക്കു താമസിക്കാനുള്ള വീട്ടുവാടകക്കൂടി വേണമെന്നുണ്ടായിരിക്കും. (പല്ലുറുമ്മി) അതുകൂടി കൊടുക്കണം.

പര—(താക്കോൽ വാങ്ങിക്കുന്നു) ഇതു വാങ്ങാതെ എനിക്കു തിരിച്ചു ചെല്ലുവാനൊക്കുകയില്ല കൊച്ചച്ഛാ! (ഗൽഗദം)

രാമ—ഇതിൽ വിഷമിക്കാനൊന്നുമില്ല പരമൂ! ഇതുകൂടി തന്നു കഴിഞ്ഞപ്പോൾ ഞാനേററിരുന്ന ഒരു വലിയ ഉത്തരവാദിത്വം നിറവേററിയെന്നു് എനിക്കു സമാധാനമായി, തൃപ്തിയായി. ഈശ്വരൻ അനുഗ്രഹിക്കട്ടെ!

പര—(വികാരാധീനനായി) എനിക്കിവിടെ നിൽക്കാൻ കഴിവില്ല! ഞാൻ... (കുപ്പുകയ്യോടെ) ഇറങ്ങുന്നു കൊച്ചച്ഛാ! (പതുക്കെ നടക്കുന്നു)

ശങ്കഃ—ചേട്ടൻ ഇവിടെ നിൽക്കണം. ഞങ്ങളാണു് ഇറങ്ങേണ്ടവർ!

(അതു വകവയ്ക്കാതെ പരമേശ്വരൻപിള്ള രംഗത്തുനിന്നു് നടന്നു മറയുന്നു. മററുള്ളവർ അയാളുടെ പോക്കു നോക്കിമിണ്ടാതെ നിൽക്കുകയാണു്.)

(കർട്ടൻ)